പറയുകയും ചെയ്താൽ. [4] അന്നേ ദിവസം അത് (ഭൂമി) അതിന്റെ വർത്തമാനങ്ങൾ പറഞ്ഞറിയിക്കുന്നതാണ്. [5] നിന്റെ രക്ഷിതാവ് അതിന് ബോധനം നൽകിയത് നിമിത്തം. [6] അന്നേ ദിവസം മനുഷ്യർ പല സംഘങ്ങളായി പുറപ്പെടുന്നതാണ്. അവർക്ക് അവരുടെ കർമ്മങ്ങൾ കാണിക്കപ്പെടേണ്ടതിനായിട്ട്. [7] അപ്പോൾ ആർ ഒരു അണുവിന്റെ തൂക്കം നൻമചെയ്തിരുന്നുവോ അവനത് കാണും. [8] ആർ ഒരു അണുവിന്റെ തൂക്കം തിൻമ ചെയ്തിരുന്നുവോ അവൻ അതും കാണും.

## 100. ആദിയാത്ത് (ഓടുന്നവ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] കിതച്ചു കൊണ്ട് ഓടുന്നവയും, [2] അങ്ങനെ (കുളമ്പ് കല്ലിൽ) ഉരസി തീപ്പൊരി പറപ്പിക്കുന്നവയും, [3] എന്നിട്ട് പ്രഭാതത്തിൽ ആക്രമണം നടത്തുന്നവയും, [4] അന്നേരത്ത് പൊടിപടലം ഇളക്കിവിട്ടവയും [5] അതിലൂടെ (ശത്രു) സംഘത്തിന്റെ നടുവിൽ പ്രവേശിച്ചവയും (കുതിരകൾ) തന്നെ സത്യം. [6] തീർച്ചയായും മനുഷ്യൻ തന്റെ രക്ഷിതാവിനോട് നന്ദികെട്ടവൻ തന്നെ. [7] തീർച്ചയായും അവൻ അതിന്ന് സാക്ഷ്യം വഹിക്കുന്നവനുമാകുന്നു. [8] തീർച്ചയായും അവൻ ധനത്തോടുള്ള സ്നേഹം കഠിനമായവനാകുന്നു. [9] എന്നാൽ അവൻ അറിയുന്നില്ലേ? ഖബ്റുകളിലുള്ളത് ഇളക്കിമറിച്ച് പുറത്ത് കൊണ്ട് വരപ്പെടുകയും, [10] ഹൃദയങ്ങളിലുള്ളത് വെളിക്ക് കൊണ്ടുവരപ്പെടുകയും ചെയ്താൽ, [11] തീർച്ചയായും അവരുടെ രക്ഷിതാവ് അന്നേ ദിവസം അവരെ പറ്റി സൂക്ഷ്മമായി അറിയുന്നവൻ തന്നെയാകുന്നു.

## 101. ഖാരിഅഃ (ഭയങ്കര സംഭവം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ഭയങ്കരമായ ആ സംഭവം. [2] ഭയങ്കരമായ സംഭവം എന്നാൽ എന്താകുന്നു? [3] ഭയങ്കരമായ സംഭവമെന്നാൽ എന്താണെന്ന് നിനക്കറിയുമോ? [4] മനുഷ്യൻമാർ ചിന്നിച്ചിതറിയ പാറ്റയെപ്പോലെ ആകുന്ന ദിവസം! [5] പർവ്വതങ്ങൾ കടഞ്ഞ ആട്ടിൻ രോമം പോലെയും [6] അപ്പോൾ ഏതൊരാളുടെ തുലാസുകൾ ഘനം തൂങ്ങിയോ [7] അവൻ സംതൃപ്തമായ ജീവിതത്തിലായിരിക്കും. [8] എന്നാൽ ഏതൊരാളുടെ തുലാസുകൾ തൂക്കം കുറഞ്ഞതായോ [9]അവന്റെ സങ്കേതം ഹാവിയഃ ആയിരിക്കും. [10] ഹാവിയഃ എന്നാൽ എന്താണെന്ന് നിനക്കറിയുമോ? [11] ചൂടേറിയ നരകാഗ്നിയത്രെ അത്.

## 102. തകാഥുർ (പെരുമ നടിക്കൽ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] പരസ്പരം പെരുമനടിക്കുക എന്ന കാര്യം നിങ്ങളെ അശ്രദ്ധയിലാക്കിയിരിക്കുന്നു. [2] നിങ്ങൾ ശവകുടീരങ്ങൾ സന്ദർശിക്കുന്നത് വരേക്കും. [3] നിസ്സംശയം, നിങ്ങൾ വഴിയെ അറിഞ്ഞ് കൊള്ളും. [4] പിന്നെയും നിസ്സംശയം നിങ്ങൾ വഴിയെ അറിഞ്ഞ് കൊള്ളും. [5] നിസ്സംശയം, നിങ്ങൾ ദൃഢമായ അറിവ് അറിയുമായിരുന്നെങ്കിൽ [6] ജ്വലിക്കുന്ന നരകത്തെ നിങ്ങൾ കാണുക തന്നെ ചെയ്യും. [7] പിന്നെ തീർച്ചയായും നിങ്ങൾ അതിനെ ദൃഢമായും കണ്ണാൽ കാണുക തന്നെ ചെയ്യും. [8] പിന്നീട് ആ ദിവസത്തിൽ സുഖാനുഭവങ്ങളെ പറ്റി തീർച്ചയായും നിങ്ങൾ ചോദ്യം ചെയ്യപ്പെടുകതന്നെ ചെയ്യും.

## 103. അസ്വ്ർ (കാലം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] കാലം തന്നെയാണ് സത്യം, [2] തീർച്ചയായും മനുഷ്യൻ നഷ്ടത്തിൽ തന്നെയാകുന്നു; [3] വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും, സത്യം കൈക്കൊള്ളാൻ അന്യോന്യം ഉപദേശിക്കുകയും ക്ഷമ കൈക്കൊള്ളാൻ അന്യോന്യം ഉപദേശിക്കുകയും ചെയ്തവരൊഴികെ.

## 104. ഹുമസഃ (കുത്തിപ്പറയുന്നവൻ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] കുത്തുവാക്ക് പറയുന്നവനും അവഹേളിക്കുന്നവനുമായ ഏതൊരാൾക്കും നാശം. [2] അതായത് ധനം ശേഖരിക്കുകയും അത് എണ്ണിനോക്കിക്കൊണ്ടിരിക്കുകയും ചെയ്യുന്നവന്. [3] അവന്റെ ധനം അവന് ശാശ്വത ജീവിതം നൽകിയിരിക്കുന്നു എന്ന് അവൻ വിചാരിക്കുന്നു. [4] നിസ്സംശയം, അവൻ ഹുത്വമയിൽ എറിയപ്പെടുക തന്നെ ചെയ്യും. [5] ഹുത്വമ എന്നാൽ എന്താണെന്ന് നിനക്കറിയാമോ? [6] അത് അല്ലാഹുവിന്റെ ജ്വലിപ്പിക്കപ്പെട്ട അഗ്നിയാകുന്നു. [7] ഹൃദയങ്ങളിലേക്ക് കത്തിപ്പടരുന്നതായ [8] തീർച്ചയായും അത് അവരുടെ മേൽ അടച്ചുമൂടപ്പെടുന്നതായിരിക്കും. [9] നീട്ടിയുണ്ടാക്കപ്പെട്ട സ്തംഭങ്ങളിലായിക്കൊണ്ട്.

## 105. ഫീൽ (ആന)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ആനക്കാരെക്കൊണ്ട് നിന്റെ രക്ഷിതാവ് പ്രവർത്തിച്ചത് എങ്ങനെ എന്ന് നീ കണ്ടില്ലേ? [2] അവരുടെ തന്ത്രം അവൻ പിഴവിലാക്കിയില്ലേ? [3] കൂട്ടംകൂട്ടമായിക്കൊണ്ടുള്ള പക്ഷികളെ അവരുടെ നേർക്ക് അവൻ അയക്കുകയും ചെയ്തു. [4] ചുട്ടുപഴുപ്പിച്ച കളിമൺ കല്ലുകൾകൊണ്ട് അവരെ എറിയുന്നതായ. [5] അങ്ങനെ അവൻ അവരെ തിന്നൊടുക്കപ്പെട്ട വൈക്കോൽ തുരുമ്പുപോലെയാക്കി.

## 106. ഖുറൈശ്

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] ഖുറൈശ് ഗോത്രത്തെ കൂട്ടിയിണക്കിയതിനാൽ. [2] ശൈത്യകാലത്തെയും ഉഷ്ണകാലത്തെയും യാത്രയുമായി അവരെ കൂട്ടിയിണക്കിയതിനാൽ, [3] ഈ ഭവനത്തിന്റെ രക്ഷിതാവിനെ അവർ ആരാധിച്ചുകൊള്ളട്ടെ. [4] അതായത് അവർക്ക് വിശപ്പിന്ന് ആഹാരം നൽകുകയും, ഭയത്തിന് പകരം സമാധാനം നൽകുകയും ചെയ്തവനെ.

## 107. മാഊൻ (പരോപകാര വസ്തുക്കൾ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] മതത്തെ വ്യാജമാക്കുന്നവൻ ആരെന്ന് നീ കണ്ടുവോ? [2] അനാഥക്കുട്ടിയെ തള്ളിക്കളയുന്നവനത്രെ അത്. [3] പാവപ്പെട്ടവന്റെ ഭക്ഷണത്തിന്റെ കാര്യത്തിൽ പ്രോത്സാഹനം നടത്താതിരിക്കുകയും ചെയ്യുന്നവൻ.

[4] എന്നാൽ നമസ്കാരക്കാർക്കാകുന്നു നാശം. [5] തങ്ങളുടെ നമസ്കാരത്തെപ്പറ്റി ശ്രദ്ധയില്ലാത്തവരായ [6] ജനങ്ങളെ കാണിക്കാൻ വേണ്ടി പ്രവർത്തിക്കുന്നവരായ [7] പരോപകാര വസ്തുക്കൾ മുടക്കുന്നവരുമായ.

## 108. കൗഥർ (ധാരാളം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] തീർച്ചയായും നിനക്ക് നാം ധാരാളം നേട്ടം നൽകിയിരിക്കുന്നു. [2] ആകയാൽ നീ നിന്റെ രക്ഷിതാവിന് വേണ്ടി നമസ്കരിക്കുകയും ബലിയർപ്പിക്കുകയും ചെയ്യുക. [3] തീർച്ചയായും നിന്നോട് വിദ്വേഷം വെച്ച് പുലർത്തുന്നവൻ തന്നെയാകുന്നു വാലറ്റവൻ (ഭാവിയില്ലാത്തവൻ).

## 109. കാഫിറൂൻ (സത്യനിഷേധികൾ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] (നബിയേ,) പറയുക: അവിശ്വാസികളേ, [2] നിങ്ങൾ ആരാധിച്ചുവരുന്നതിനെ ഞാൻ ആരാധിക്കുന്നില്ല. [3] ഞാൻ ആരാധിച്ചുവരുന്നതിനെ നിങ്ങളും ആരാധിക്കുന്നവരല്ല. [4] നിങ്ങൾ ആരാധിച്ചുവന്നതിനെ ഞാൻ ആരാധിക്കാൻ പോകുന്നവനുമല്ല. [5] ഞാൻ ആരാധിച്ചു വരുന്നതിനെ നിങ്ങളും ആരാധിക്കാൻ പോകുന്നവരല്ല. [6] നിങ്ങൾക്ക് നിങ്ങളുടെ മതം. എനിക്ക് എന്റെ മതവും.

## 110. നസ്വ്ർ (സഹായം)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] അല്ലാഹുവിന്റെ സഹായവും വിജയവും വന്നുകിട്ടിയാൽ. [2] ജനങ്ങൾ അല്ലാഹുവിന്റെ മതത്തിൽ കൂട്ടംകൂട്ടമായി പ്രവേശിക്കുന്നത് നീ കാണുകയും ചെയ്താൽ [3] നിന്റെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം നീ അവനെ പ്രകീർത്തിക്കുകയും, നീ അവനോട് പാപമോചനം തേടുകയും ചെയ്യുക. തീർച്ചയായും അവൻ പശ്ചാത്താപം സ്വീകരിക്കുന്നവനാകുന്നു.

## 111. മസദ് (ഈത്തപ്പനനാര്)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] അബൂലഹബിന്റെ ഇരുകൈകളും നശിച്ചിരിക്കുന്നു. അവൻ നാശമടയുകയും ചെയ്തിരിക്കുന്നു. [2] അവന്റെ ധനമോ അവൻ സമ്പാദിച്ചുവെച്ചതോ അവനു ഉപകാരപ്പെട്ടില്ല. [3] തീജ്വാലകളുള്ള നരകാഗ്നിയിൽ അവൻ പ്രവേശിക്കുന്നതാണ്. [4] വിറകുചുമട്ടുകാരിയായ അവന്റെ ഭാര്യയും. [5] അവളുടെ കഴുത്തിൽ ഈന്തപ്പനനാരു കൊണ്ടുള്ള ഒരു കയറുണ്ടായിരിക്കും.

## 112. ഇഖ്ലാസ് (നിഷ്കളങ്കത)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] (നബിയേ,) പറയുക: കാര്യം അല്ലാഹു ഏകനാണ് എന്നതാകുന്നു. [2] അല്ലാഹു ഏവർക്കും ആശ്രയമായിട്ടുള്ളവനാകുന്നു. [3] അവൻ (ആർക്കും) ജൻമം നൽകിയിട്ടില്ല.

(ആരുടെയും സന്തതിയായി) ജനിച്ചിട്ടുമില്ല. [4] അവന്ന് തുല്യനായി ആരും ഇല്ലതാനും.

## 113. ഫലഖ് (പുലരി)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] പറയുക: പുലരിയുടെ രക്ഷിതാവിനോട് ഞാൻ ശരണം തേടുന്നു. [2] അവൻ സൃഷ്ടിച്ചുട്ടുള്ളവയുടെ കെടുതിയിൽ നിന്ന്. [3] ഇരുളടയുമ്പോഴുള്ള രാത്രിയുടെ കെടുതിയിൽനിന്നും. [4] കെട്ടുകളിൽ ഊതുന്ന സ്ത്രീകളുടെ കെടുതിയിൽനിന്നും [5] അസൂയാലു അസൂയപ്പെടുമ്പോൾ അവന്റെ കെടുതിയിൽനിന്നും.

## 114. നാസ് (ജനങ്ങൾ)

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

[1] പറയുക: മനുഷ്യരുടെ രക്ഷിതാവിനോട് ഞാൻ ശരണം തേടുന്നു. [2] മനുഷ്യരുടെ രാജാവിനോട്. [3] മനുഷ്യരുടെ ദൈവത്തോട്. [4] ദുർബോധനം നടത്തി പിൻമാറിക്കളയുന്നവരെക്കൊണ്ടുള്ള കെടുതിയിൽ നിന്ന്. [5] മനുഷ്യരുടെ ഹൃദയങ്ങളിൽ ദുർബോധനം നടത്തുന്നവർ. [6] മനുഷ്യരിലും ജിന്നുകളിലും പെട്ടവർ.

# പരിശുദ്ധ ഖുർആൻ പരിഭാഷ

ഖുർആൻ മാനവരാശിക്ക് ശുഭവാർത്തയും, ദൈവീക സാരോപദേശവും നല്കുന്ന പുസ്തകം. അത് ആത്മീയവും, ബൗദ്ധീകവുമായ സത്യാന്വേഷണതിന് അടിവരയിടുന്നു.

ഏതു പുസ്തകത്തിനും ഒരു ലക്ഷ്യമുണ്ട്. ഖുർആനിന്റെ ലക്ഷ്യം ദൈവത്തിന്റെ സൃഷ്ടിപദ്ധതിയെ സംബദ്ധിച്ച് മനുഷ്യനെ ബോധ്യപ്പെടുത്തലാണ്. അതായത് ദൈവം എന്തിന് ലോകം സൃഷ്ടിച്ചു? എന്തിനാണവൻ മനുഷ്യനെ ഭൂമിയിൽ കുടിയിരുത്തിയത്? എന്താണ് ദൈവം മനുഷ്യന്റെ മരണപൂർവ്വ ജീവിതത്തിൽ നിന്ന് ആവശ്യപ്പെടുന്നത്? എന്താണ് മരണാനന്തരം അഭിമുഖീകരിക്കാൻ പോകുന്നത്? എന്നിത്യാദി ചോദ്യങ്ങൾക്കുള്ള ഉത്തരം മനുഷ്യനെ ബോധ്യപ്പെടുത്തുകയാണ് ഖുർആന്റെ ലക്ഷ്യം. അതുമൂലം മനുഷ്യനെ അവന്റെ മരണാനന്തര ജീവിതത്തിലേക്കുള്ള യാത്രയിലുടനീളം ഖുർആൻ വഴി കാണിച്ച് കൂടെ നിൽക്കുന്നു.

ഖുർആനിന്റെ പ്രമേയം ദൈവസാമീപ്യം, സമാധാനം, ആത്മീയത, സർവോപരി ജ്ഞാനോദയം പകരൽ എന്നിവയാണ്. അതിനു ഖുർആൻ 'തവസ്സും', 'തദബ്ബുർ', 'തഫക്കുർ' എന്നീ സങ്കേതങ്ങൾ ഉപയോഗിക്കുന്നു. പ്രപഞ്ചം അഖിലം പരന്നു കിടക്കുന്ന ദൈവത്തിന്റെ കുറിമാനങ്ങളെക്കുറിച്ച് ഉൾക്കാഴ്ച്ചയോടെ പഠനവും, മനനവും നടത്തുക എന്നതാണു അവകൊണ്ട് ഉദ്ദേശിക്കുന്നത്. ഈ ഒരു കാഴ്ച്ചപ്പാടോടെ മലയാളിക്ക് ഈ പരിഭാഷ സമർപ്പിക്കുന്നു.

GOODWORD
info@goodwordbooks.com
www.goodwordbooks.com

ISBN 978-93-5179-131-7
9 789351 791317